കെ. രാജേശ്വരി

# അക്കമ്മ മുതൽ പത്മജ വരെ

**സീറ്റു കിട്ടിയില്ലെങ്കിലും താൻ കോൺഗ്രസിൽ ഉറച്ചുനിൽക്കുമെന്നും ഒരു കാരണവശാലും രാഷ്ട്രീയം ഉപേക്ഷിക്കയില്ലെന്നുമുള്ള പത്മജയുടെ പ്രഖ്യാപനം കേട്ട് അക്കമ്മ ചെറിയാൻെറയും കുട്ടിമാളുവമ്മയുടെയും ആത്മാക്കൾ പുളകംകൊണ്ടിരിക്കണം.**



അക്കമ്മ ചെറിയാൻ



പത്മജ

1938 ഒക്ടോബർ 23. അന്നദാതാവായ പൊന്നു തിരുമേനിയുടെ, ശ്രീ പത്മനാഭദാസൻ ബാലരാമവർമ മഹാരാജാവിൻെറ തിരുനാളായിരുന്നു. സാധാരണ ഗതിയിൽ തിരുമനസ്സിലെ ആയുരാരോഗ്യങ്ങൾക്കും സന്താന സൗഖ്യത്തിനും വേണ്ടിയുള്ള പ്രാർഥനയും വഴിപാടുകളും ഘോഷയാത്രകളുമൊക്കെയാണ് തിരുവനന്തപുരത്ത് നടക്കേണ്ടത്. എന്നാൽ, ആ വർഷത്തെ തിരുനാളാഘോഷം തികച്ചും സംഘർഷ പൂരിതമായ അന്തരീക്ഷത്തിലാണ് നടന്നത്. സ്റ്റേറ്റ് കോൺഗ്രസ് പ്രക്ഷോഭണം കൊടുമ്പിരിക്കൊണ്ടിരിക്കുന്നു. പട്ടം താണുപിള്ള മുതൽ കുട്ടനാട് രാമകൃഷ്ണപിള്ള വരെയുള്ള പതിനൊന്ന് 'ഡിക്‌ടേറ്റർമാർ' നിയമലംഘനം നടത്തി ജയലിലടക്കപ്പെട്ടു കഴിഞ്ഞു. ലാത്തിച്ചാർജും വെടിവെപ്പുമെല്ലാം നിത്യസംഭവങ്ങളായി മാറി.

സ്റ്റേറ്റ് കോൺഗ്രസിൻെറ പന്ത്രണ്ടാമത് ഡിക്‌ടേറ്ററായി നാമനിർദേശം ചെയ്യപ്പെട്ട കുമാരി അക്കമ്മ ചെറിയാനാണ് തിരുനാൾ ദിവസം രാജകൊട്ടാരത്തിലേക്ക് പ്രകടനം നയിച്ചത്. ഖദർ വസ്ത്രങ്ങളും ഗാന്ധിത്തൊപ്പിയും ധരിച്ച അവർ ഒരു തുറന്ന കാറിൽ വളണ്ടിയർമാരുടെ അകമ്പടിയോടെ മുന്നോട്ടു നീങ്ങി. അരലക്ഷത്തോളം കോൺഗ്രസ് പ്രവർത്തകരാണ് ആ മഹാപ്രകടനത്തിൽ പങ്കെടുത്തത്. പൊലീസിൻെറയും രാജഭക്തരായ ഗുണ്ടകളുടെയും പ്രകോപനങ്ങളെ അതിജീവിച്ച് കോട്ടവാതിൽക്കലെത്തിയപ്പോൾ പട്ടാളമേധാവി കേണൽ വാട്കിസ് മുന്നോട്ടുവന്ന്. കൈത്തോക്കെടുത്ത് ഉയർത്തിക്കൊണ്ട്, ജനങ്ങൾ പിരിഞ്ഞു പോകാത്തപക്ഷം വെടിവെച്ചു പിരിച്ചുവിടും എന്ന് ഭീഷണി മുഴക്കിയപ്പോൾ "ആദ്യം എൻെറ നെഞ്ചിൽ വെടിവെക്കണം" എന്നായി അക്കമ്മ ചെറിയാൻ. അനിതരസാധാരണമായ ആ ധീരതക്കു മുന്നിൽ കേണലിൻെറ ശിരസ്സ് താണുപോയി. രാഷ്ട്രീയ ത്തടവുകാരെ മോചിപ്പിക്കാനുള്ള രേഖയിൽ അന്നുതന്നെ മഹാരാജാവ് തൃക്കൈ വിളയാടി. തിരുവിതാംകൂറിലെ ഝാൻസി റാണി എന്ന് അക്കമ്മ ചെറിയാൻ വാഴ്ത്തപ്പെട്ടു.

1909ാമാണ്ടിൽ കാഞ്ഞിരപ്പള്ളിയിലെ പുരാതന സുറിയാനി ക്രിസ്ത്യാനി കുടുംബത്തിലാണ് അക്കമ്മയുടെ ജനനം. ബി.എ., എൽ.ടി. പരീക്ഷകൾ ജയിച്ച് സ്ഥലത്തെ പള്ളിവക സ്കൂളിൽ ഹെഡ്മിസ്ട്രസായിരിക്കെയാണ് അക്കമ്മക്കും അനുജത്തി റോ



ആനി മസ്ക്രീൻ

**സ്റ്റേറ്റ് കോൺഗ്രസിൻെറ സ്ഥാപക നേതാക്കളിൽ ഒരാളായിരുന്ന ആനി മസ്ക്രീന് കടുത്ത യാതനകൾ അനുഭവിക്കേണ്ടതായി വന്നു. ഒരിക്കൽ കൊല്ലത്ത് സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തനത്തിന് പോയിരിക്കുമ്പോൾ അവരുടെ വീട് കൊള്ളയടിക്കപ്പെട്ടു. ഉപ്പുചിരട്ടപോലും ബാക്കിയുണ്ടായിരുന്നില്ല. പൊലീസിൻെറ ഒത്താശയോടെ ഏതാനും രാജഭക്തരായിരുന്നു കൊള്ള നടത്തിയത്.**

സമ്മക്കും രാഷ്ട്രീയ വിളിയുണ്ടായത്. ഉദ്യോഗം വലിച്ചെറിഞ്ഞ് അവർ സമരത്തീച്ചൂളയിലേക്കെടുത്തു ചാടുകയായിരുന്നു.

സ്റ്റേറ്റ് കോൺഗ്രസ് വനിതാ വിഭാഗമായ ദേശസേവികാ സംഘത്തിൻെറ തലൈവിയായിരുന്ന അക്കമ്മ ചെറിയാനെയും സഹോദരി റോസമ്മാ ചെറിയാനെയും 1938 ഡിസംബർ 24ന് കാഞ്ഞിരപ്പള്ളിയിൽവെച്ച് അറസ്റ്റുചെയ്തു. ഇരുവരും തിരുവനന്തപുരം സെൻട്രൽ ജയിലിൽ അടയ്ക്കപ്പെട്ടു. സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തകസമിതി അംഗം മിസ് ആനി മസ്ക്രീൻ അതിനുമുമ്പു തന്നെ അവിടെ എത്തിച്ചേർന്നിരുന്നു.

തിരുവനന്തപുരത്ത് ഒരു ലത്തീൻ കത്തോലിക്കാ കുടുംബത്തിലാണ് 1902ൽ ആനി മസ്ക്രീൻ പിറന്നത്. പിതാവ്, തിരുവിതാംകൂർ ദിവാൻെറ ഡഫേദാർ ആയിരുന്നു. എം.എ, ബി.എൽ ബിരുദങ്ങൾ നേടി അഭിഭാഷകയായിരിക്കവെയാണ് രാഷ്ട്രീയത്തിൽ പ്രവേശിക്കുന്നത്. സ്റ്റേറ്റ് കോൺഗ്രസിൻെറ സ്ഥാപക നേതാക്കളിൽ ഒരാളായിരുന്ന ആനി മസ്ക്രീന് കടുത്ത യാതനകൾ അനുഭവിക്കേണ്ടതായി വന്നു. ഒരിക്കൽ കൊല്ലത്ത് സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തനത്തിന് പോയിരിക്കുമ്പോൾ അവരുടെ വീട് കൊള്ളയടിക്കപ്പെട്ടു. ഉപ്പുചിരട്ടപോലും ബാക്കിയുണ്ടായിരുന്നില്ല. പൊലീസിൻെറ ഒത്താശയോടെ ഏതാനും രാജഭക്തരായിരുന്നു കൊള്ള നടത്തിയത്.

ആനി മസ്ക്രീൻെറയും അക്കമ്മ-റോസമ്മമാരുടെയും ജയിൽ ജീവിതം ആനന്ദകരമാക്കാൻ വേണ്ട എല്ലാ നടപടികളും രാജകിങ്കരൻമാർ ഏർപ്പാടാക്കിയിരുന്നു. ജയിൽവാർഡർമാരും അവരുടെ പ്രേരണയാൽ ക്രിമിനൽ പുള്ളികളും ഈ നേതാക്കൾക്കുനേരെ അസഭ്യവർഷം നടത്തി. ഒരു പിഞ്ചുകുഞ്ഞിനെ കൊന്ന് ആഭരണം മോഷ്ടിച്ചതിന് ജീവപര്യന്തം തടവുശിക്ഷയനുഭവിച്ചിരുന്ന മൂവാറ്റുപുഴക്കാരിയായ സ്ത്രീക്കായിരുന്നു തെറിവിളിയുടെ ചാർജ്. സഹികെട്ട് അക്കമ്മ ചെറിയാൻ മജിസ്ട്രേറ്റിനോട് പരാതിപ്പെട്ടു. തങ്ങളുടെ മാനവും ജീവനും അപകടത്തിലാണെന്ന് ഭയപ്പെടുന്നു എന്ന് കാണിച്ച് ഒരു സ്റ്റേറ്റ്മെൻറ് കോടതിയിൽ ഫയൽ ചെയ്തു.

ജയിലിലെ പീഡനകഥ നാട്ടിലെമ്പാടും പ്രതിഷേധമുയർത്തി. 1939 ഫെബ്രുവരി 18ാം തീയതിയിലെ 'ഹരിജനി'ൽ മഹാത്മാ ഗാന്ധി എഴുതി: "ഒരു രാഷ്ട്രീയത്തടവുകാരിയായ അക്കമ്മ ചെറിയാനോട് മര്യാദകേടായി പെരുമാറിയതിനെപ്പറ്റി വിവരിക്കുന്ന ഒരു കത്ത് എൻെറ മുന്നിലുണ്ട്. അവർ കോടതിയിൽ പ്രസ്താവിച്ചത് ശരിയാണെങ്കിൽ അവരോട് കാണിച്ച മര്യാദകേട് ലജ്ജാകരമാണ്. അവർ സംസ്കാര സമ്പന്നയായ ഒരു സ്ത്രീയാണ്. സ്വാതന്ത്ര്യസമരത്തിൽ പങ്കെടുക്കാൻ ഒരു സ്കൂളിലെ ഹെഡ്മിസ്ട്രസ് ജോലി ഉപേക്ഷിക്കുകയാണ് ഉണ്ടായത്. വിദ്യാസമ്പന്നനായ ഒരു രാജാവും തുല്യനിലയിൽ അഭ്യസ്തവിദ്യയായ അമ്മ മഹാറാണിയും പരിചയ സമ്പന്നനായ ദിവാനും ഭരിക്കുന്നു എന്ന് അഭിമാനിക്കുന്ന, തിരുവിതാംകൂറുപോലെ പുരോഗതി പ്രാപിച്ച ഒരു നാട്ടുരാജ്യത്ത് സ്വാതന്ത്ര്യേച്ഛയെ മൃഗീയമായ മർദനംകൊണ്ട് ശ്വാസംമുട്ടിക്കുന്നു എന്ന വസ്തുത വേദനാജനകമാണ്."

അക്കമ്മക്കും റോസമ്മക്കും ഒരുവർഷം വീതം കഠിനതടവും ആയിരം രൂപ വീതം പിഴയുമാണ് ശിക്ഷ കിട്ടിയത്. ആനി മസ്ക്രീന് 18 മാസം തടവ്, ആയിരം രൂപ പിഴ. പിന്നെ ജയിലിൽപോക്ക് ഒരു ശീലമായി മാറി. 1942ൽ ക്വിറ്റിന്ത്യാ സമരം പ്രമാണിച്ച് ഓരോ വർഷം, 1946ൽ നിരോധനാജ്ഞ ലംഘിച്ചതിന് ആറാറു മാസം, 1947ൽ സ്വതന്ത്ര തിരുവിതാംകൂറിനെ എതിർത്തതിന് പിന്നെയും ജയിൽവാസം...

സ്വാതന്ത്ര്യസമരത്തിൽ വലിയ പങ്കുവഹിച്ച സ്ത്രീകൾ മലബാറിലുണ്ടായിരുന്നു. 1925 മെയ് 11ാം തീയതി കോഴിപ്പുറത്ത് മാധവമേനോൻ ആനക്കര വടക്കത്തെ കുട്ടിമാളുവമ്മക്ക് പുടവ കൊടുത്തത് ഒരു പരുക്കൻ ഖദർസാരിയായിരുന്നു. "മാധവേട്ടനെയും കോൺഗ്രസിനെയും ഒരേ പന്തലിൽവെച്ച് ഞാൻ വരിച്ചു" എന്ന് അവർ പിന്നീട് അനുസ്മരിക്കുകയുണ്ടായി. 1932ലെ സമരകാലത്ത് നിയമം ലംഘിച്ച് ഘോഷയാത്രയിൽ പങ്കെടുത്ത കുട്ടിമാളുവമ്മക്ക് രണ്ടുകൊല്ലം തടവുശിക്ഷ ലഭിച്ചു. രണ്ടുമാസം പ്രായമുള്ള തൻെറ ഇളയമകളെക്കൂടി ജയിലിൽ കൊണ്ടുപോകാൻ അനുവദിക്കണം എന്ന അപേക്ഷ നിരാകരിക്കപ്പെട്ടു. "നിങ്ങളെപ്പോലുള്ള സ്ത്രീകൾ നിയമലംഘനത്തിനും മറ്റും പുറപ്പെടുമ്പോൾ അതിൻെറ ഭവിഷ്യത്തുകൾ കൂടി ആലോചിക്കേണ്ടതായിരുന്നു" എന്നൊരു കുത്തുവാക്കും പറഞ്ഞു, സബ്ഡിവിഷനൽ മജിസ്ട്രേറ്റ്. ആറു വയസ്സിന് താഴെ പ്രായമുള്ള കുട്ടികളെ ജയിലിൽ കൂട്ടാൻ അമ്മക്ക് അവകാശമുണ്ടെന്ന ജയിൽനിയമത്തിലെ വ്യവസ്ഥ ചൂണ്ടിക്കാട്ടി കുട്ടിമാളുവമ്മ ഉദ്യോഗസ്ഥരെ നിശ്ശബ്ദരാക്കി. കൈക്കുഞ്ഞിനെയുമെടുത്ത് ആ അമ്മ ജയിലിലേക്ക് യാത്രയായി.



കുട്ടിമാളുവമ്മ

**ആറു വയസ്സിന് താഴെ പ്രായമുള്ള കുട്ടികളെ ജയിലിൽ കൂട്ടാൻ അമ്മക്ക് അവകാശമുണ്ടെന്ന ജയിൽ നിയമത്തിലെ വ്യവസ്ഥ ചൂണ്ടിക്കാട്ടി കുട്ടിമാളുവമ്മ ഉദ്യോഗസ്ഥരെ നിശ്ശബ്ദരാക്കി. കൈക്കുഞ്ഞിനെയുമെടുത്ത് ആ അമ്മ ജയിലിലേക്ക് യാത്രയായി.**

തലശ്ശേരിയിലെ കമലാബായി പ്രഭുവിന് നിയമലംഘനത്തിൽ പങ്കെടുത്തതിന് കിട്ടിയ ശിക്ഷ ആറുമാസം തടവും ആയിരം രൂപ പിഴയുമാണ്. പിഴയടയ്ക്കാത്തപക്ഷം ആറുമാസംകൂടി തടവ് അനുഭവിക്കണം. പിഴയടയ്ക്കാൻ താൻ സന്നദ്ധയല്ലെന്നും ആറു മാസം കൂടി ജയിലിൽ കഴിയാനാണ് ഇഷ്ടമെന്നും അവർ പറഞ്ഞപ്പോൾ മജിസ്ട്രേറ്റിന് ഹാലിളകി. കമലാബായിയുടെ ആഭര

ണങ്ങൾ അഴിച്ചെടുക്കാൻ ഉത്തരവായി. മോതിരവും മൂക്കുത്തി
യും മാത്രമല്ല, മംഗല്യസൂത്രം വരെ കണ്ടുകെട്ടി.
അവസാനം സ്വാതന്ത്ര്യം. കിട്ടിയപ്പോഴോ? അതുവരെ വഞ്ചീശ
മംഗളം പാടി നടന്നവരൊക്കെ ഖദറിട്ട് കോൺഗ്രസുകാരായി. ദി
വാൻ സ്വാമിയുടെ വെണ്ണക്കൽ പ്രതിമയുണ്ടാക്കി ഹജൂർ കച്ചേ
രിയുടെ മുമ്പിൽ സ്ഥാപിച്ച ഒരു പുമാൻ പിൽക്കാലത്ത് കേരള
മുഖ്യമന്ത്രിയായി; സ്വതന്ത്ര തിരുവിതാംകൂറിന് വേണ്ടി റേഡി
യോ പ്രഭാഷണം നടത്തിയ മാന്യദേഹം കേന്ദ്രമന്ത്രിയും. പു
ത്തൻചന്ത ലോക്കപ്പിൽനിന്ന് മാപ്പെഴുതിക്കൊടുത്ത് തടികഴിച്ചി
ലാക്കിയ പല മാന്യൻമാരും തിരുകൊച്ചിയിലും പിന്നീട് കേരള
സംസ്ഥാനത്തും മന്ത്രിമാരായി.

സ്വാതന്ത്ര്യസമരത്തിലെ മുന്നണിപ്പോരാളികൾ വിസ്മൃതിയിൽ
വിലയം പ്രാപിച്ചു. അക്കമ്മ ചെറിയാനും ആനി മസ്ക്രീനും
1948ൽ തിരുവിതാംകൂർ നിയമസഭാംഗങ്ങളായി. അതേകാലത്ത്
കുട്ടിമാളുവമ്മ മദ്രാസ് നിയമസഭാംഗവുമായിരുന്നു. പട്ടം താ
ണുപിള്ളയുടെ അപ്രീതിക്ക് പാത്രമായ അക്കമ്മ മന്ത്രിസ്ഥാന
ത്തേക്ക് പരിഗണിക്കപ്പെട്ടില്ല. ആനി മസ്ക്രീൻ. ടി.കെ. നാരായണ
പിള്ളയുടെ മന്ത്രിസഭയിൽ അംഗമായെങ്കിലും മാസങ്ങൾക്കകം
രാജിവെക്കേണ്ടതായി വന്നു.

1952ലെ പൊതു തെരഞ്ഞെടുപ്പിൽ അക്കമ്മ ചെറിയാൻ മീന
ച്ചിൽ ലോക്സഭാ സീറ്റ് ചോദിച്ചു. തോട്ടമുടമയും ധനാഢ്യനു
മായ ജോർജ് ജോസഫ് കൊട്ടുകാപ്പിള്ളിയോടായിരുന്നു നേതൃ
ത്വത്തിന് താൽപര്യം. അവസാനം പി.ടി. ചാക്കോയെ ഒത്തുതീർ
പ്പ് സ്ഥാനാർഥിയാക്കി. ഒരു വർഷത്തിനുശേഷം ചാക്കോ 'വ്യക്
തിപരമായ കാരണങ്ങളാൽ' പാർലമെൻറ് അംഗത്വം രാജിവെ
ച്ചു. ഉപതെരഞ്ഞെടുപ്പിൽ കൊട്ടുകാപ്പിള്ളി ജയിക്കുകയും ചെയ്
തു. കോൺഗ്രസിൽനിന്ന് രാജിവെച്ച ആനി മസ്ക്രീൻ തിരുവന
ന്തപുരത്ത് സ്വതന്ത്ര സ്ഥാനാർഥിയായി മൽസരിച്ചു. കമ്യൂണിസ്
റ്റ് പാർട്ടി പിന്താങ്ങിയതുകൊണ്ട് ജയിച്ചു, പാർലമെൻറംഗവുമാ
യി. കോൺഗ്രസ് നേതാവ് വി.വി. വർക്കിയെ വിവാഹം ചെയ്ത്
(1951) അക്കമ്മ ചെറിയാൻ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു.
സഖാവ് പി.ടി. പുന്നൂസിനെ പരിണയിച്ച റോസമ്മയാണെങ്കിൽ
സജീവ കമ്യൂണിസ്റ്റായി, ഒന്നിലേറെത്തവണ നിയമസഭാംഗവു
മായി. ആനിമസ്ക്രീൻ, ആമരണം അവിവാഹിതയായി തുടർന്നു,
1957ൽ രാഷ്ട്രീയവും ഉപേക്ഷിച്ചു.

1954 മാർച്ചിൽ തിരു-കൊച്ചി നിയമസഭയിൽനിന്ന് രാജ്യസഭ
യിലേക്ക് ഒരു ഒഴിവുവന്നു. പ്രമുഖ നേതാക്കളായ ആർ. ശങ്കറും
എൻ. അലക്സാണ്ടറും ഭൈമീകാമുകരായി രംഗത്തുവന്നെങ്കി
ലും സ്ത്രീയെന്ന പരിഗണനവെച്ച് ഭാരതി ഉദയഭാനുവിനാണ്
നറുക്കുവീണത്. കോൺഗ്രസ് നേതാവ് എ.പി. ഉദയഭാനുവിൻെറ
ധർമപത്നി എന്നതായിരുന്നു ഭാരതിയുടെ ഏകയോഗ്യത.
കോൺഗ്രസിൻെറ നാലണ മെമ്പറെങ്കിലുമായിരുന്നുവോ അവർ
എന്നതു സംശയമാണ്. 1958ൽ ഒരിക്കൽക്കൂടി അവരെ രാജ്യസ
ഭയിലേക്കു തെരഞ്ഞെടുത്തയച്ചു. ഒരു പതിറ്റാണ്ട് രാജ്യസഭയിൽ
വിരാജിച്ച ഭാരതി 'അടുക്കളയിൽനിന്നു പാർലമെൻറിലേക്ക്' എ
ന്ന പുസ്തകവും എഴുതി. സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത
പാരമ്പര്യമോ ജയിലിൽക്കിടന്ന അനുഭവയോഗ്യതയോ അല്ല പാർ
ലമെൻറംഗത്വത്തിൻെറ അർഹത നിശ്ചയിക്കുന്നതെന്ന് ഭാരതി
ഉദയഭാനു തെളിയിച്ചു. സ്ത്രീണാംചചിത്തം പുരുഷസ്യഭാഗ്യം
എന്നു ഋഷിപ്രോക്തം.

1964 മാർച്ചിൽ ഭാരതി ഉദയഭാനുവിൻെറ കാലാവധി തീർന്ന
ഒഴിവിൽ കോൺഗ്രസുകാർ വീണ്ടുമൊരു വനിതയെ സ്ഥാനാർ
ഥിയാക്കി- കുമാരി ആനി ജോസഫ് (പിന്നീട് ആനി തയ്യിൽ).
വോട്ടിംഗിൽ പക്ഷേ, ആറു കോൺഗ്രസ് എം.എൽ.എമാർ തക്ക
പ്രതിഫലം വാങ്ങി വോട്ടുമാറ്റിച്ചെയ്തു. ഫലം, മുസ്ലിംലീഗിലെ
സാലെ മുഹമ്മദ് സേട്ട് പാർലമെൻറിലേക്ക് പോയി. നാക്കി
ൻെറ മൂർച്ചകൊണ്ടു മാത്രം പാർലമെൻറംഗമാകാൻ കഴിയില്ല,
പണമാണ് പരമപ്രധാനം എന്നും തെളിവായി.

1971ലെ ലോക്സഭാ തെരഞ്ഞെടുപ്പ്: വടകര മണ്ഡലത്തിലേ
ക്ക് കെ.പി.സി.സി. അംഗീകരിച്ച് ദൽഹിക്കയച്ച പേര് ലീലാദാമോ
ദരമേനോൻെറതായിരുന്നു. ദൽഹിയിൽനിന്നു മടങ്ങിവന്ന പേര്
കെ.പി. ഉണ്ണികൃഷ്ണൻേറതും. ലീലേടത്തിയുടെ പേര് ആര് എ
ങ്ങനെ വെട്ടിച്ചു എന്നത് ഇന്നും അജ്ഞാതം. തൊട്ടടുത്ത വർ
ഷം അവരെ രാജ്യസഭയിലേക്ക് തെരഞ്ഞെടുത്തയച്ചു എന്നത്
വേറൊരു കാര്യം.

സർവീസിലിരുന്നു മരിക്കുന്ന സർക്കാർ ജീവനക്കാരുടെ അന
ന്തരാവകാശികൾക്ക് അതേ വകുപ്പിൽത്തന്നെ അനുതാപ നിയമ
നം നൽകാൻ വ്യവസ്ഥയുണ്ടല്ലോ. കോൺഗ്രസിലുമുണ്ട് ഈ സ
മ്പ്രദായം. കുളങ്ങര കുഞ്ഞുകൃഷ്ണൻെറ വിധവ സരസ്വതി കു
ഞ്ഞുകൃഷ്ണൻ, കെ. രാഘവൻ മാസ്റ്ററുടെ (വടക്കെ വയനാട്)
വിധവ രാധാ രാഘവൻ എന്നിവർ ഉദാഹരണങ്ങൾ. അഖിലേ
ന്ത്യാ തലത്തിൽ സോണിയാഗാന്ധിയും രമാപൈലറ്റുമൊക്കെ
ഉദാഹരണമായി നമുക്കു മുന്നിലുണ്ട്.

റാന്നിയിലെ പ്രമുഖ കോൺഗ്രസുകാരായിരുന്നു എം.സി. ചെറി
യാനും സണ്ണി പനവേലിയും. 1978ൽ കോൺഗ്രസ് ഭിന്നിച്ചപ്പോൾ
ചെറിയാൻ ആൻറണി ഗ്രൂപ്പിൽനിന്നു; സണ്ണി കരുണാകരനോ
ടൊപ്പവും. 1980ലെ തെരഞ്ഞെടുപ്പിൽ റാന്നി മണ്ഡലത്തിൽ ഇ
രുവരും ഏറ്റുമുട്ടിയപ്പോൾ ജയം ചെറിയാനായിരുന്നു. 1982 ആയ
പ്പോഴേക്കും രണ്ടു ഗ്രൂപ്പും ഒരേ മുന്നണിയിലായി. സിറ്റിംഗ്
എം.എൽ.എ എന്ന പരിഗണനവെച്ച് ചെറിയാനു സീറ്റുകിട്ടി. ഉ
ടനെ സണ്ണി പനവേലി കോൺഗ്രസ് എസിൽ ചേക്കേറി. അത്ത
വണ സണ്ണി ജയിച്ചു. അദ്ദേഹത്തിൻെറ മരണത്തെത്തുടർന്ന് ഉപ
തെരഞ്ഞെടുപ്പ് നടന്നപ്പോൾ (1986) ഭാര്യ റേച്ചൽ സണ്ണി, എം.സി.
ചെറിയാനെ തോൽപിച്ചു. എം.സി. ചെറിയാൻ മരിച്ചപ്പോൾ
അനന്തരാവകാശിയായി ഭാര്യ മറിയാമ്മ രംഗത്തുവന്നു. റേച്ചൽ
സണ്ണിയാണെങ്കിൽ മകൻ ബിജിലിക്കുവേണ്ടി രംഗംവിട്ടു. ഇത്തവ
ണ ഏറ്റവും വൈകി തീരുമാനമായ സീറ്റുകളിലൊന്നാണ് റാന്നി.
ആൻറണി ഗ്രൂപ്പിലെ മറിയാമ്മ ചെറിയാനെ വെട്ടി ഐ ഗ്രൂപ്പി
ലെ ബിജിലി പനവേലി സ്ഥാനാർഥിത്വം നേടി.

കോൺഗ്രസിൻെറ ഏറ്റവും ഉറച്ച ലോക്സഭാ സീറ്റാണ് മുകു
ന്ദപുരം. പൊന്നാനിയും മഞ്ചേരിയും മൂവാറ്റുപുഴയും കഴിഞ്ഞാൽ
ഏറ്റവും ഉറപ്പുള്ള യു.ഡി.എഫ് സീറ്റും മുകുന്ദപുരം തന്നെ.
1989ലെ തെരഞ്ഞെടുപ്പിൽ മുകുന്ദപുരത്തു മൽസരിക്കാൻ വയ
ലാർ രവിക്ക് മോഹം. സിറ്റിംഗ് എം.എൽ.എമാർ ലോക്സഭയി
ലേക്കു മൽസരിക്കരുത് എന്ന ലോകതത്ത്വം പറഞ്ഞ് കരുണാക
രൻ രവിയുടെ മോഹത്തിൻെറ കൂമ്പുനുള്ളി. (രമേശ് ചെന്നിത്ത
ലയെ കോട്ടയത്തു മൽസരിപ്പിക്കാൻ ലോകതത്ത്വം വിലങ്ങു ത
ടിയായതുമില്ല.) മുകുന്ദപുരത്തു വനിതാ സ്ഥാനാർഥി വേണം
എന്നായി ലീഡർ. ഡോ. എം. ലീലാവതിയുടെയും ശാന്താപണി
ക്കരുടെയും (എ.ഐ.സി.സി സെക്രട്ടറി വാസുദേവപ്പണിക്കരുടെ
വിധവ) പേരുകളാണ് ആദ്യം കേട്ടത്. എന്നാൽ സീറ്റു കിട്ടിയത്
പ്രൊഫ. സാവിത്രി ലക്ഷ്മണനാണ്.

സാവിത്രി ലക്ഷ്മണൻ എന്ന പേര് കേട്ട് മുകുന്ദപുരത്തെ വോ
ട്ടർമാർ അമ്പരന്നു. ആരിവൾ? ഇരിങ്ങാലക്കുട സെൻറ് ജോസ
ഫ്സ് കോളേജിലെ മലയാളം അധ്യാപിക; അറിയപ്പെടുന്ന
ബി.ജെ.പി പശ്ചാത്തലമുള്ള വ്യക്തി. 1987ലെ തെരഞ്ഞെടുപ്പിൽ
മാളയിൽ തനിക്കുവേണ്ടി പ്രവർത്തിച്ചതിൻെറ ഉപകാരസ്മരണ
യിൽ കരുണാകരൻ കാണിച്ച ഔദാര്യം. ഏതായാലും സാവിത്രി
ടീച്ചർ പുല്ലുപോലെ ജയിച്ചുകയറി. 1991ൽ എതിരാളി അതിപ്രബ
ലനായിരുന്നുവെങ്കിലും വിജയം ടീച്ചർക്കുതന്നെ. 1996ൽ ലീഡർ
തൃശൂരു മൽസരിച്ചതുകൊണ്ട് പി.സി. ചാക്കോയെ മുകുന്ദപുര
ത്തേക്കു മാറ്റി. സാവിത്രി ലക്ഷ്മണന് ചാലക്കുടി നിയമസഭാ
സീറ്റു നൽകി. ചാലക്കുടിയുടെ ചരിത്രത്തിലെ ഏറ്റവും വലിയ
ഭൂരിപക്ഷത്തോടെ (11, 166) ടീച്ചർ നിയമസഭയിലെത്തി. ഇത്തവ
ണത്തെ കോൺഗ്രസ് വനിതാ സ്ഥാനാർഥികളിൽവെച്ച് ഏറ്റവും
ഉറപ്പുള്ള സീറ്റ് സാവിത്രി ടീച്ചറുടേതാണ്. യു.ഡി.എഫിനു ഭൂരിപ
ക്ഷം കിട്ടുന്നപക്ഷം മന്ത്രിയാകാൻ സാധ്യതയുള്ള വനിതയും
അവർ തന്നെ.

ഇതിലും സ്തോഭജനകമാണ് ശോഭനാ ജോർജിൻെറ കഥ:
അഖിലകേരള ബാലജനസഖ്യത്തിലൂടെയാണ് ശോഭന പൊതു
രംഗത്തു വരുന്നത്; കേരള കോൺഗ്രസിൻെറ വിദ്യാർഥി വിഭാഗ
മായ കെ.എസ്.സിയിലൂടെ രാഷ്ട്രീയത്തിലും കച്ചകെട്ടി. അങ്ങ
നെയിരിക്കെ പെട്ടെന്നൊരു സുപ്രഭാതത്തിൽ ചെങ്ങന്നൂരെ
കോൺഗ്രസ് സ്ഥാനാർഥിയായി ശോഭന രംഗപ്രവേശം ചെയ്യു







ന്നു. 1977 മുതൽ 91 വരെയും യു.ഡി.എഫ് എൻ.ഡി.പിക്ക് കൊടുത്ത സീറ്റാണ് ചെങ്ങന്നൂർ. 1991ൽ എൻ.ഡി.പിക്ക് ആറന്മുള കൊടുത്ത് ചെങ്ങന്നൂർ കോൺഗ്രസ് ഏറ്റെടുക്കുകയായിരുന്നു. ആൻറണിയോ കരുണാകരനോ ശോഭനയുടെ പേര് നിർദേശിച്ചിരുന്നില്ല. കോൺഗ്രസിലെ മൂന്ന്, നാല് ഗ്രൂപ്പുകൾ അന്ന് നിലവിൽവന്നിരുന്നുമില്ല. അന്ന് പാർലമെൻറംഗമായിരുന്ന ഒരു യുവ നേതാവ് (ഇപ്പോഴും അദ്ദേഹം പാർലമെൻറിലുണ്ട്) ദൽഹിയിൽ ചരടുവലി നടത്തി ശോഭനയെ സ്ഥാനാർഥിയാക്കുകയായിരുന്നു. ഏതായാലും രാജീവ്ഗാന്ധി കൊല്ലപ്പെട്ടതിനെത്തുടർന്നുണ്ടായ സഹതാപ തരംഗത്തിൽ ശോഭന ജയിച്ചുകയറി. 1996ൽ വിജയം ആവർത്തിച്ചു.

ഭാരതി ഉദയഭാനുവിനുണ്ടായിരുന്നതുതന്നെയാണ് മെഴ്സി രവിയുടെയും യോഗ്യത. വീട്ടുകാരെ ധിക്കരിച്ച് വയലാർ രവി എന്ന കെ.എസ്.യു നേതാവിനെ പരിണയിച്ച പാരമ്പര്യവും അദ്ദേഹത്തിൻെറ മൂന്ന് കുട്ടികളെ പെറ്റുവളർത്തിയ പരിചയവുമാണ് മെഴ്സിയുടെ കൈമുതൽ. കോൺഗ്രസിൽ നേതാവാകാൻ ഇതൊക്കെ ധാരാളമാണ് താനും. പക്ഷേ, സാവിത്രിയോളമോ ശോഭനയോളമോ ശോഭിച്ചില്ല, മെഴ്സി. ലീഡർ ഒഴിഞ്ഞ മാളയിലാണ് മേഴ്സി ഭാഗ്യം പരീക്ഷിച്ചത്. കരുണാകർജിയുടെ അകൈതവമായ പിന്തുണ മെഴ്സിക്കുണ്ടായിട്ടും കമ്യൂണിസ്റ്റ് നേതാവ് വി.കെ. രാജനാണ് വിജയിച്ചത്. ഭൂരിപക്ഷം 3241.

സ്ത്രീകൾക്ക് പാർലമെൻറിലും സംസ്ഥാന നിയമസഭകളിലും 33 ശതമാനം സീറ്റു സംവരണം ചെയ്യാൻ പ്രതിജ്ഞാബദ്ധമാണ് കോൺഗ്രസ് പാർട്ടി. പക്ഷേ, 88 പേരടങ്ങുന്ന സ്ഥാനാർഥിപട്ടികയിൽ കേവലം എട്ടു വനിതകൾക്കേ ഇടം കിട്ടിയുള്ളൂ. കഴിഞ്ഞ തവണ വനിതാ സ്ഥാനാർഥികൾ ഒമ്പതു പേരുണ്ടായിരുന്നു. സിറ്റിംഗ് എം.എൽ.എമാർക്കെല്ലാം (വിമതനായി ജയിച്ച സുന്ദരൻ നാടാർ അടക്കം) വീണ്ടും സീറ്റു ലഭിച്ചപ്പോഴും മണലൂരുനിന്നു ജയിച്ച റോസമ്മ ചാക്കോ ഒഴിവാക്കപ്പെട്ടു. മുൻ മന്ത്രിമാരായ എം. കമലം, എം.ടി. പത്മ എന്നിവരും മുൻ എം.എൽ.എ റോസക്കുട്ടിയും തഴയപ്പെട്ടു. അൽഫോൺസാ ജോണിനെ കുണ്ടറയിൽനിന്നും വിജയസാധ്യത കുറഞ്ഞ കോവളത്തേക്കു തുരത്തി.

സീറ്റുകിട്ടിയവരിൽത്തന്നെ സാവിത്രി ലക്ഷ്മണൻ, രാധാരാഘവൻ, ശോഭനാ ജോർജ് എന്നിവർക്കേ വിജയസാധ്യതയുള്ള മണ്ഡലങ്ങൾ കിട്ടിയുള്ളൂ. കോട്ടയത്ത് മെഴ്സിരവിയും കോവളത്ത് അൽഫോൺസാ ജോണും ഏറെ അധ്വാനിക്കേണ്ടിവരും. തൃത്താലയിൽ രാജമ്മയോ ചേലക്കരയിൽ തുളസിയോ ആലത്തൂരിൽ ചെല്ലമ്മ ടീച്ചറോ ജയിക്കണമെങ്കിൽ മഹാദ്ഭുതങ്ങൾ സംഭവിക്കേണ്ടിയിരിക്കുന്നു.

ലഗ്നാലോ ചന്ദ്രാലോ ജയിക്കാൻ യാതൊരു സാധ്യതയുമില്ലാത്ത മണ്ഡലങ്ങൾ സ്ത്രീ സ്ഥാനാർഥികളുടെ പിടലിക്കുവെച്ചു കെട്ടുന്ന പരിപാടിയുമുണ്ട് കോൺഗ്രസിൽ. 1996ലും 1998ലും ലോക്സഭയിലേക്കു മൽസരിക്കാൻ വനിതക്കു നൽകിയ സീറ്റ് ഒറ്റപ്പാലമായിരുന്നു. 1999ൽ അത് പാലക്കാട് ആയി. ഫലം എല്ലായ്പ്പോഴും പരാജയം തന്നെ.

''കേട്ട ഗാനം മധുരം, കേൾക്കാത്തതോ മധുരതരം'' എന്ന് പണ്ടൊരു കവി പാടിയില്ലേ? ഇത്തവണത്തെ തെരഞ്ഞെടുപ്പിൽ സീറ്റു ലഭിച്ച വനിതകളേക്കാൾ ശ്രദ്ധാകേന്ദ്രമായത് സീറ്റു കിട്ടാത്ത വനിതയാണ്- കെ. പത്മജ. കോൺഗ്രസ് തറവാട്ടിലെ കരുണാകരൻ ഗുരുക്കളുടെ ഏകമകൾ; കെ.പി.സി.സി ഏക വൈസ് പ്രസിഡൻറ് മുരളിച്ചേകവരുടെ അങ്കംവെട്ടും നേർപെങ്ങൾ.

എ.കെ. ആൻറണി ചേർത്തലയിലായിരിക്കുമോ തിരുവമ്പാടിയിലാകുമോ മൽസരിക്കുക എന്നു സംശയിച്ചവരുണ്ട്. എന്നാൽ ഒരാൾക്കും ഒരു സംശയവും ഇല്ലാത്തകാര്യം ചാലക്കുടിയിൽ പത്മജയായിരിക്കും സ്ഥാനാർഥി എന്നതായിരുന്നു. ചാലക്കുടിയിൽനിന്നു കുടിയിറക്കപ്പെടുന്ന സാവിത്രി ടീച്ചറെ മാളയിലോ വടക്കേക്കരയിലോ കുടിയിരുത്തുക എന്നതേ ബാക്കിയുണ്ടായിരുന്നുള്ളൂ.

പത്മജക്കെന്താണു പ്രവർത്തനപരിചയം, പാരമ്പര്യം എന്ന് ഒരാളും ചോദിച്ചില്ല. പണ്ടച്ഛൻ ആനപ്പുറമേറിയതല്ലേ ഉണ്ടാകുമല്ലോ പുത്രിക്കുമാത്തഴമ്പ് എന്ന് കോൺഗ്രസുകാർ സമാധാനിച്ചു. ഒന്നുമില്ലെങ്കിൽ പത്മജക്ക് മലയാളമറിയാമല്ലോ. ഇന്ത്യാ മഹാരാജ്യത്തെ നിരവധി ഭാഷകളിലൊന്നെങ്കിലും അറിയാത്ത മറ്റൊരു വനിതയാണല്ലോ കോൺഗ്രസ് അധ്യക്ഷ! പണ്ട് പതിനഞ്ചു ഭാഷയറിയാവുന്ന മറ്റൊരു മഹാൻ അധ്യക്ഷനായിരുന്നപ്പോഴത്തേക്കാളും വളരെയൊന്നും മോശമല്ല ഇപ്പോഴത്തെ അവസ്ഥ.

തിരുവനന്തപുരത്തുനിന്നു കൊണ്ടുപോയ പാനലിൽ പത്മജയുടെ പേരില്ലാഞ്ഞപ്പോഴും ആർക്കുമുണ്ടായില്ല വേവലാതി. ദൽഹിയിൽനിന്നു മടങ്ങി വരുമ്പോൾ പത്മജയുടെ പേരാകും ഉണ്ടാകുക എന്ന് ഉറപ്പായിരുന്നല്ലോ. ഹൈക്കമാൻഡിൽ ചർച്ച നടന്നപ്പോൾ പത്മജയുടെ പേര് ആരും മിണ്ടിയില്ല. കരുണാകരൻ തറവാടിയാണ്. അദ്ദേഹം മക്കൾക്കൊന്നും വേണ്ടി ശിപാർശ ചെയ്യില്ല. പത്മജയുടെ കാര്യത്തിൽ ആൻറണി വേണ്ടതു ചെയ്യുമെന്നു ലീഡർ കരുതി. കരുണാകർജി മൂത്രമൊഴിക്കാൻ പോയപ്പോഴും ആൻറണി വാതുറന്നില്ല. പത്മജയുടെ പോയിട്ട് പത്മരാജൻെറ പേരുപോലും ആൻറണി പറഞ്ഞില്ല. അതോടെ ലീഡറുടെ മുഖപത്മം വാടി, എ.കെ. ആൻറണിയുടെ പേര് ജനശത്രുക്കളുടെ പട്ടികയിലായി. ചാലക്കുടി വേണ്ട, വടക്കേക്കര മതിയെന്നു സാവിത്രി ലക്ഷ്മണൻ കരഞ്ഞുപറഞ്ഞിട്ടും ഇന്ദിരാജിയുടെ മകൻെറ ഭാര്യ ഗൗനിച്ചില്ല.

പത്മജക്കു സീറ്റുകിട്ടാഞ്ഞതല്ല, തൻെറ ഗ്രൂപ്പുകാരെ തഴഞ്ഞതിലാണ് കരുണാകരനുരോഷം. പത്മജയുടെ കാര്യമല്ല മുഖ്യം എന്ന് മുരളീധരനും പറയുന്നു. താൻ സ്വമേധയാ പിന്മാറുകയായിരുന്നെന്ന് പത്മജ പ്രഖ്യാപിക്കുന്നു. അരിയും തിന്ന് ആശാരിച്ചിയേയും കടിച്ച്, പിന്നെയും പത്രക്കാർക്കാണു മുറുമുറുപ്പ്.

സീറ്റു കിട്ടിയില്ലെങ്കിലും താൻ കോൺഗ്രസിൽ ഉറച്ചുനിൽക്കുമെന്നും ഒരു കാരണവശാലും രാഷ്ട്രീയം ഉപേക്ഷിക്കയില്ലെന്നുമുള്ള പത്മജയുടെ പ്രഖ്യാപനം കേട്ട് അക്കമ്മ ചെറിയാൻെറയും കുട്ടിമാളുവമ്മയുടെയും ആത്മാക്കൾ പുളകംകൊണ്ടിരിക്കണം. ●

**സാവിത്രിയോളമോ ശോഭനയോളമോ ശോഭിച്ചില്ല, മെഴ്സി. ലീഡർ ഒഴിഞ്ഞ മാളയിലാണ് മേഴ്സി ഭാഗ്യം പരീക്ഷിച്ചത്. കരുണാകർജിയുടെ അകൈതവമായ പിന്തുണ മെഴ്സിക്കുണ്ടായിട്ടും കമ്യൂണിസ്റ്റ് നേതാവ് വി.കെ. രാജനാണ് വിജയിച്ചത്.**